

# സ്വാമി ശിവാനന്ദ



**ശിവാനന്ദായ നമഃ**

ജന്മശതാബ്ദി 1987

S. S. C. C. COMMITTEE KERALA
Sivananda Ashramam Palghat - 678 009



# സ്വാമി ശിവാനന്ദ

(ലഘു ജീവചരിത്രം)

By

സ്വാമി നിത്യാനന്ദ സരസ്വതി

പ്രസിദ്ധീകരണം

ശിവാനന്ദാശ്രമം

ഹേമാംബികാനഗർ പാലക്കാട്–9

1986



# ഡോക്ടർ കുപ്പുസ്വാമി

തമിഴ്നാട്ടിൽ തിരുനൽവേലി ജില്ലയിലുള്ള പത്തമട ഗ്രാമത്തിൽ മഹാത്മാവായ അപ്പയ്യദീക്ഷിതരുടെ പരമ്പരയിലുള്ള ഒരു ബ്രാഹ്മണകുടുംബത്തിൽ പാർവതീവെങ്കു അയ്യർ ദമ്പതികളുടെ മൂന്നാമത്തെ പുത്രനായി 1887 സെപ്റ്റംബർ 8–ാംനു– ഭരണിനക്ഷത്രത്തിൽ ചരിത്രപുരുഷൻ ഭൂജാതനായി. കുപ്പുസ്വാമി എന്നായിരുന്നു ആ സൽപുത്രനു് മാതാപിതാക്കന്മാർ കൊടുത്തിരുന്ന നാമധേയം. അനുജനു് ജ്യേഷ്ഠന്മാരേക്കാൾ കൂടുതലായി ഈശ്വരഭക്തിയും മാതാപിതാക്കന്മാരോടു് സ്നേഹാദരബഹുമാനങ്ങളും ബുദ്ധിശക്തിയും ഉണ്ടായിരുന്നു. പഠിത്തകാര്യത്തിലെന്നപോലെ വ്യായാമത്തിലും മററു കളികളിലും ലളിതകലകളിലും അതീവതാല്പര്യം കുട്ടിക്കാലത്തുതന്നെ പ്രകടിപ്പിച്ചിരുന്നു. വിദ്യാഭ്യാസകാലം എട്ടയപുരം, തൃശ്ശിനാപ്പള്ളി, തഞ്ചാവൂർ എന്നിവടങ്ങളിലായിരുന്നു കഴിച്ചുകൂട്ടിയതു്. മട്രിക്കുലേഷൻ പരീക്ഷക്കു് ചേർന്നകൊല്ലം, തൻെറ സ്കൂളിൽ നിന്നു് താൻ മാത്രമേ ജയിച്ചിരുന്നുള്ളൂ. എന്നാൽ നൈസർഗ്ഗികമായ വിശ്വപ്രേമവും, ആതുരശുശ്രൂഷാ താല്പര്യവും, തുടർന്നുണ്ടാകേണ്ട പ്രശസ്ത കലാലയജീവിതത്തിനു് വിരാമമിട്ടുകൊണ്ടു് വിദ്യാഭ്യാസഗതിയെ വൈദ്യപഠനത്തിലേക്കു് തിരിച്ചു. തഞ്ചാവൂർ മെഡിക്കൽ ഇൻസ്റ്റിറ്റ്യൂട്ടായിരുന്നു പിന്നെ ഈ കുപ്പുസ്വാമിയെ ഡോക്ടർ കുപ്പുസ്വാമിയാക്കാൻ സഹായിച്ച സേവനവിദ്യാഭ്യാസകളരി. അവിടെ പഠിക്കുന്ന കാലത്തു് അവധിക്കുപോലും വീട്ടിൽപോകാതെ വൈദ്യശാസ്ത്രത്തിലും, ശസ്ത്രക്രിയാശാസ്ത്രത്തിലും അനിതരസാധാരണമായ നൈപുണ്യം അദ്ദേഹം നേടി.

ഉയന്ന ക്ലാസ്സുകളിലെ കുട്ടികളോടു് കിടപിടിക്കാവുന്ന കഴിവു് താണക്ലാസ്സിൽ പഠിക്കുമ്പോഠംതന്നെ വികസിപ്പിച്ചിരുന്നു. എല്ലാ വിഷയങ്ങളിലും ഒന്നാമൻ താൻതന്നെയായിരുന്നുവെന്നു് വിദ്യാഭ്യാസകാലത്തെ അനുസ്മരിച്ചുകൊണ്ടു് അന്തരംഗശിഷ്യന്മാരോടു് ഒരിക്കൽ സ്വാമിജി പറഞ്ഞിട്ടുണ്ടു്. ഈ വൈദ്യവിദ്യാൎത്ഥി കേവലം ഇരുപത്തിനാലു് വയസ്സു്മാത്രം പ്രായമുണ്ടായിരുന്നപ്പോഠം ''ദി അംബ്രോസിയ'' എന്ന പേരിൽ ഒരു മെഡിക്കൽ ജേർണൽ 1911 ആരംഭിച്ചു് മൂന്നു കൊല്ലക്കാലം പ്രശസ്തമായ രീതിയിൽ നടത്തി വൈദ്യലോകത്തിൻെറ പ്രശംസക്കു് പാത്രീഭൂതനായി. 1913 മുതൽ 1923വരെ മലയാരാജ്യത്തിനാണു് ഡോ. കുപ്പുസ്വാമിയുടെ സേവനസുഖം അനുഭവിക്കാൻ ഭാഗ്യമുണ്ടായതു്.

മലയായിൽ ഒരു ഡോക്ടറായി അദ്ദേഹം ഏതാണ്ടു് പത്തുവർഷക്കാലം സ്നേഹസാന്ദ്രമായ സേവനം അനുഷ്ഠിച്ചതിൻെറ ഫലമായി ജനഹൃദയങ്ങളുടെ സ്നേഹാദരങ്ങഠംക്കു് പാത്രമായി. ഒരു നല്ല മാതൃകാഡോക്ടർ എന്ന കീർത്തിയും സേവനശീലവും അതിൻെറ ഉച്ചകോടിയിൽ എത്തിയപ്പോഠഴേക്കും ആ സേവനധനൻെറ വിയോഗം മലയാരാജ്യത്തിനും പുനഃസംയോഗം ഭാരതത്തിനും അനുഭവിക്കാൻ ഇടയായി. മലയായിലെ ആതുരശുശ്രൂഷാപരമായ ജീവിതം ഡോക്ടർക്കു് കുപ്പുസ്വാമിയിലെ ആ കുപ്പുവിൻെറ സ്വരൂപസാക്ഷാത്ക്കാരത്തിനുവേണ്ട യോഗ്യതകളെല്ലാംതന്നെ നേടിക്കൊടുത്തിരുന്നു. അതിൻെറ ഫലമായി ഭാരതത്തിൽ മടങ്ങിയെത്തിയ അദ്ദേഹം ഒരു തീൎത്ഥയാത്രിയായി. ഭാരതത്തിലെ പുണ്യക്ഷേത്രങ്ങളിലും, തീൎത്ഥങ്ങളിലും,ആശ്രമങ്ങളിലുമെല്ലാം ചുററിസഞ്ചരിച്ചു് അവസാനം ഹിമാലയത്തിലുള്ള ഋഷീകേശത്തു് ചെന്നെത്തിആദ്ധ്യാത്മികസാധനകളിൽ മുഴുകി. അങ്ങനെയിരിക്കുന്നകാലത്തു് 1924 ജൂൺമാസം 1-ാംതിയ്യതി ഒരു

സംന്യാസിവര്യനിൽനിന്നും സംന്യാസദീക്ഷവരിച്ച് 'സ്വാമി ശിവാനന്ദ സരസ്വതി' ആയിത്തീർന്നു. 1924 മുതൽ 1932വരെ അഖണ്ഡമായ ആദ്ധ്യാത്മികസാധനകരം അനുഷ്ഠിച്ച് ഭക്തിജ്ഞാനവൈരാഗ്യങ്ങളെ വികസിപ്പിച്ച് യോഗാരൂഢനായി ജീവന്മുക്തിപദത്തെ പ്രാപിച്ചു. അതോടെ ധാരാളം ആരാധകന്മാരും ശിഷ്യന്മാരും സ്വാമിജിയെ സമീപിച്ച് തങ്ങളുടെ ദുഃഖനിവൃത്തിക്ക് ഉപദേശങ്ങളും സാധനാമാർഗ്ഗങ്ങളും തേടാനാരംഭിച്ചു. നിസ്വനും, അനികേതനനും, യദൃച്ഛാലാഭസന്തുഷ്ടനുമായ സ്വാമിജിക്ക് അനുദിനം വർദ്ധിച്ചുകൊണ്ടിരുന്ന തന്റെ ശിഷ്യന്മാർക്ക് സാധനാനുഷ്ഠാനങ്ങരംക്ക് ഒരു ആശ്രമം വേണമെന്നു തോന്നുകയും അതിന്റെ ഫലമായി 1932-ൽ ശിവാനന്ദാശ്രമം സ്ഥാപിക്കപ്പെടുകയും ചെയ്തു. ആശ്രമത്തിലൂടെയുള്ള പ്രവൎത്തനവും മതിയാകാതെ വന്നപ്പോരം 1936-ൽ ദിവ്യജീവന സംഘം എന്ന പേരിൽ ഒരു ആദ്ധ്യാത്മിക സംഘടനക്ക തന്നെ രൂപംകൊടുത്ത് പ്രവൎത്തനം ആരംഭിച്ചു. ഇന്ന് ആ സംഘടനയുടെ പ്രവൎത്തനം ലോകം മുഴുവൻ വ്യാപിച്ചു നിൽക്കുന്നു. അതിന്റെ ഏതാണ്ട് മുന്നൂറിൽ ഏറെ ശാഖകരം ഇൻഡ്യയുടെ അകത്തും പുറത്തുമായി ദിവ്യജീവിതസന്ദേശം പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്നുണ്ട്. 1945-ൽ സർവ്വമത ഐക്യത്തെ ലക്ഷ്യമാക്കി ഒരു ആഗോളസർവ്വമത സംഘടനയും രൂപീകരിച്ചിരുന്നു. സ്വതന്ത്രഭാരതത്തിന് ഒരു യോഗവേദാന്തസർവ്വകലാശാലയെ സംഭാവന ചെയ്യുന്നവണ്ണം 1948-ൽ ലോകവിശ്രുതമായ യോഗവേദാന്ത ആരണ്യസർവ്വകലാശാല അദ്ദേഹം ശിവാനന്ദാശ്രമത്തിൽ ആരംഭിച്ചു. 1950-ൽ അദ്ദേഹം ഇൻഡ്യയിലും സിലോണിലും വിസ്തരിച്ച ഒരു ദിവ്യജീവന പ്രചരണയാത്ര നടത്തി ഭക്തകോടികളെ അനുഗ്രഹിച്ചു. 1953 ഏപ്രിൽ മാസത്തിൽ നടത്തപ്പെട്ട സർവ്വമതസമ്മേളനം ശിവാനന്ദാശ്രമ ചരിത്രത്തിലെ അതിപ്രധാനമായ ഒരു സംഭവമായിരുന്നു.

തീർത്ഥയാത്ര: ഒരു തീർത്ഥയാത്രി ശ്രദ്ധിക്കേണ്ട കാര്യങ്ങളെ സ്വാമിജി ഇങ്ങനെയാണ് സംഗ്രഹിച്ചിരിക്കുന്നത്. ''ഒരു തീർത്ഥയാത്രക്കുപോകുമ്പോൾ ആവശ്യമുള്ള സാമഗ്രികൾ കൈവശം ഉണ്ടായിരിക്കണം. എല്ലാവരിൽനിന്നും പാത്രങ്ങൾ, വിളക്ക്, കിടക്ക മുതലായതൊന്നും പ്രതീക്ഷിക്കരുത്. ഒരു ജപമാല, ഭഗവദ്ഗീത, സ്വാദ്ധ്യായത്തിനുവേണ്ട ചില ഗ്രന്ഥങ്ങൾ, ജപധ്യാനാദികൾക്കൊരു മാൻതോൽ എന്നിവ കൊണ്ടുപോകണം. കിട്ടുന്നതെല്ലാം കിട്ടുമ്പോളെല്ലാം കഴിക്കരുത്. അനുഷ്ഠാനം ചെയ്യൂ. കുറെ ലക്ഷം നാമം ജപിച്ചു തീർക്കുവാൻ തീർച്ചയാക്കൂ. ഇതുമാതിരിയുള്ള പുണ്യപ്രദേശങ്ങളിൽ പുണ്യവേളകളിൽ ചെയ്യുന്ന ജപത്തിനു് അത്ഭുതകരമായ പ്രഭാവമുണ്ട്. അതു് ആത്മീയപുരോഗതിയെ പ്രദാനം ചെയ്യുന്നതാണ്. പാലും, പഴവും മാത്രമേ അനുഷ്ഠാനകാലത്തിൽ കഴിക്കാവൂ. ദിനംതോറുംഒന്നു രണ്ടു് മണിക്കൂർനേരം മഹാത്മാക്കളുമായിസത്സംഗംചെയ്യൂ. ഗീതയിലെ ചില അദ്ധ്യായം അദ്ധ്യയനം ചെയ്യൂ. നാൾതോറുംരണ്ടുമൂന്നു മണിക്കൂർമൗനം അനുഷ്ഠിക്കൂ. പ്രഭാതത്തിലും പ്രദോഷത്തിലും ദീർഘകാലം ധാരണ, ധ്യാനം,ജപം, പ്രാർത്ഥന എന്നിവയിൽചിലവാക്കൂ. സായംകാലം സങ്കീർത്തനം ചെയ്യൂ. ഇതുമാതിരിയുള്ള തീർത്ഥയാത്രയിൽക്കൂടി ഒരു പൂർണ്ണമായ കാര്യപരിപാടി ദിവസംതോറും ഉണ്ടായിരിക്കണം. യാതൊരു കാരണത്താലും നിത്യസാധനയെ ഒരു ദിവസംപോലും ഉപേക്ഷിക്കരുത്. യാത്രാസ്ഥലങ്ങളിൽ സാധന അധികമായി ചെയ്യണം. അങ്ങുമിങ്ങും അലയരുതു്. ധാരാളം ദാനം ചെയ്യൂ. മഹാത്മാക്കൾക്കും ഏഴകൾക്കും രോഗികൾക്കും സേവനം ചെയ്യൂ.''

II

# സ്വാമി ശിവാനന്ദ സരസ്വതി

സേവിക്കുക, സ്നേഹിക്കുക, ധ്യാനിക്കുക, സാക്ഷാത്ക്കരിക്കുക എന്ന ആദ്ധ്യാത്മിക സന്ദേശവാക്യങ്ങളും നൽകിക്കൊണ്ടു് ലോകത്തെമ്പാടും ദിവ്യത്വത്തെ പ്രകാശിപ്പിച്ചു് ദിഗ്‌വിജയം നടത്തി ഹിമാലയം (ഋഷീകേശം) കേന്ദ്രമാക്കി ഒരു ആദ്ധ്യാത്മിക സാമ്രാജ്യംതന്നെ 1936-ൽ സ്ഥാപിച്ചു് ഏതാണ്ടു് മൂന്നു ദശകങ്ങറം അതിനെ സ്തുത്യർഹമാംവണ്ണം ഭരിച്ചു് ''ദിവ്യജീവിതം'' എന്താണെന്നു് ആധുനിക ലോകത്തിനു് കാട്ടിക്കൊടുത്ത യതിപുംഗവനായിരുന്നു ശ്രീമത് സ്വാമി ശിവാനന്ദസരസ്വതി തിരുവടികറം. സനാതനധർമ്മികറംക്കു് എന്നെന്നേയ്ക്കുമുള്ള ഒരു ഉജ്ജ്വലമാതൃകയായിരുന്നു സ്വാമിജി. അവിടുത്തെ തൃച്ചേവടികളെ പിൻതുടരുന്നവർക്കു് കരതലാമലകംപോലെ ജീവിതലക്ഷ്യം സക്ഷാത്ക്കരിക്കാൻ ഇടയാവും. ഭാരതത്തിൻെറ പ്രാണൻ ആദ്ധ്യാത്മികതയാണെന്നു് ഓർമ്മിപ്പിക്കുന്ന ഒരു ജീവിതമായിരുന്നു അദ്ദേഹത്തിൻേറതു്. ആത്മാനുഭൂതിരസികനായ സ്വാമിജി തന്നെ എല്ലാവരിലും എല്ലാവരേയും തന്നിലും കണ്ടതുമൂലമാണു് മാധവപൂജമാനവസേവയാക്കി ചെയ്തുകൊണ്ടിരുന്നതു്. അന്യരുടെ സുഖദുഃഖങ്ങളെ തൻേറതന്നെ സുഖദുഃഖങ്ങളായി അദ്ദേഹം അനുഭവിക്കുന്നുണ്ടായിരുന്നു. സകല ജീവജാലങ്ങളിലും പ്രാണൻെറ പ്രാണനായി വർത്തിക്കുന്ന പരമേശ്വരതത്ത്വത്തെ സാക്ഷാത്ക്കരിച്ച അവിടുത്തെ ഭേദബുദ്ധി അശേഷം തീണ്ടിയിരുന്നില്ല. സർവ്വമതസ്ഥരാലും പൂജിതനായിരുന്നു സ്വാമിജി. തൻെറ ഒരു ഹിന്ദുസംന്യാസശിഷ്യനു് ക്രിസ്തുഭഗവാനെയാണു് ധ്യാനമൂർത്തിയായി നിർദ്ദേശിച്ചതു്.

ഹൃദയം സദാ സ്നേഹാനുകമ്പകൾ തിങ്ങിനിറഞ്ഞൊഴുകി ക്കൊണ്ടിരുന്ന അവിടുത്തെ ദർശനമാത്രംകൊണ്ടുതന്നെ പലർക്കും തൽക്കാലത്തേക്കെങ്കിലുമുള്ള സംസാരതാപനി വൃത്തികിട്ടിക്കൊണ്ടിരുന്നു. ആരോടും വെറുപ്പില്ലാത്ത ആ യതിവര്യനെ അഖണ്ഡമായി സമാധാനമല്ലേ പ്രദക്ഷിണം വെച്ചുകൊണ്ടിരിക്കുന്നതെന്നുപോലും തോന്നിയിരുന്നു.

സ്വാമിജി നാല്പതു കൊല്ലക്കാലം ഹിമാലയത്തിൽ ജീവിച്ച് ലോകസംഗ്രഹം നടത്തി. അദ്ദേഹം തുടങ്ങി വെച്ച ആ പ്രവൃത്തി ഇന്നും നിർവിഘ്നം കാലാനുസൃതമായ പുരോഗതിയോടെ നടന്നുവരുന്നുണ്ട്. ക്രിസ്തുവർഷം 1924-ൽ അദ്ദേഹം ഋഷികേശത്തെത്തി തന്റെ തപസ്സ് ആരംഭിച്ചു. സർവ്വജനോപകാരപ്രദമായി ആ തപസ്സ് ഫലിച്ചതാണ് 1936–ൽ അദ്ദേഹം സ്ഥാപിച്ച ''ദിവ്യജീവനസംഘം''. തന്റെ ആദ്ധ്യാത്മിക സന്ദേശത്തെ ഇൻഡ്യയ്ക്കകത്തും പുറത്തും ഒരുപോലെ എത്തിച്ചുകൊടുക്കുവാനുള്ള ഒരു മാദ്ധ്യമമായിട്ടാണ് ഈ സംഘടന രൂപീകരിക്കപ്പെട്ടത്. ഇന്ന് അത് ആഗോളവ്യാപ്തിയുള്ള ഒരു സംഘടനയായി വളന്ന് വികസിച്ചിരിക്കുകയാണ്. ഒരു വ്യാഴവട്ടക്കാലത്തെ കറ യററ ആദ്ധ്യാത്മികജീവിതം മാത്രമായിരുന്നു ആ സംഘട നയുടെ തുടക്കത്തിലെ ആസ്തി. ആദ്ധ്യാത്മികശക്തി കൊണ്ട് നേടേണ്ടത് എന്തും നേടാൻ കഴിയുമെന്ന് 'ദിവ്യ ജീവനസംഘ'ത്തിന്റെ ഗതിയെ നിരീക്ഷിച്ചു പഠിച്ചാൽ ഏവർക്കും മനസ്സിലാകും. ജീവൻ ഒന്നേയുള്ളു. ദിവ്യജീ വിതംകൊണ്ട് വേണം അത് മനസ്സിലാക്കാൻ.

ശിഷ്യന്റെ നിലയറിഞ്ഞ് ആദ്ധ്യാത്മികോപദേശം നടത്തുന്നതിൽ ദത്തശ്രദ്ധനായ ഒരു സദ്ഗുരുപ്രവരൻതന്നെ യായിരുന്നു ശ്രീമത് സ്വാമി ശിവാനന്ദ സരസ്വതി തിരു വടികൾ. സ്വാമിജി നേരിട്ടും എഴുത്തുകുത്തുകൾ മുഖേനയു മെല്ലാം മന്ത്രോപദേശം കൊടുക്കാറുണ്ടായിരുന്നു. മന്ത്രദീക്ഷ

വാങ്ങിയിട്ടുള്ളവക്ക് മിക്കപ്പോഴും കിട്ടുന്ന വാഗ്ദാനം ''ഞാൻ നിന്നെ നന്നായി നോക്കിക്കൊള്ളാം'' എന്നുള്ളതായിരുന്നു. അതിനെത്തുടർന്ന് 'നന്നായിനോക്കലി''ന്റെ ഘോഷയാത്ര ഋഷീകേശത്തുനിന്നും ഇടവിടാതെ പ്രവഹിക്കുകയായി—കത്തുകൾ, പുസ്തകങ്ങൾ, ലഘുലേഖകൾ, ആനുകാലികപ്രസിദ്ധീകരണങ്ങൾ, ജപമാലകൾ, കീർത്തനങ്ങൾ, ഫോട്ടോകൾ, ഒട്ടോഗ്രാഫുകൾ, സാധക ഡയറി ഫോമുകൾ, പ്രസാദപാക്കറ്റുകൾ—ഇവയെല്ലാം ഒന്നിനൊന്ന് മെച്ചമെന്ന് തോന്നത്തക്ക വിധത്തിൽ സാധകനെ സമീപിച്ചുകൊണ്ടിരിക്കും. ഗുരുകൃപയ്ക്ക് അർഹത വന്നിട്ടില്ലാത്ത ജിജ്ഞാസുക്കൾക്ക് ഇവയെല്ലാം ഇത്രയ്ക്ക് വേണ്ടിയിരുന്നോ എന്ന തോന്നലിനും ഇട വരാം. അശ്രദ്ധാലുക്കൾ ഇവയെ ആശ്രമം നടത്താനുള്ള ബിസിനസ്സായി കണ്ട് നിന്ദിച്ചുപഹസിച്ചിട്ടുമുണ്ടാവാം. സ്വാമിജിയുടെ ഉദ്ദേശശുദ്ധിയെ തെല്ലെങ്കിലും മനസ്സിലാക്കാൻ കഴിഞ്ഞിട്ടുള്ളവർക്ക് 'കൊടുക്കുക, കൊടുക്കുക' എന്ന ജീവിതവ്രതമെടുത്തിട്ടുള്ള അദ്ദേഹം തിരികെ എന്തെങ്കിലും കിട്ടാൻ വേണ്ടി കൊടുക്കുമെന്ന് സ്വപ്നത്തിൽക്കൂടി വിചാരിക്കാനാവില്ല. ഗംഗാപ്രവാഹംപോലെ ഇടതടവില്ലാതെ തന്റെ അടുത്ത് വന്നുചേരുന്ന സമ്പത്തിനെയൊക്കെ അന്യർക്ക് വീതിച്ചുകൊടുത്തുകൊണ്ടിരിക്കാൻ അദ്ദേഹം സ്വശിഷ്യന്മാരെ കൂടെക്കൂടെ ഉപദേശിക്കാറുണ്ടായിരുന്നു. അതും പതിതാപവനിയായ ഗംഗാദേവിയെ ചൂണ്ടിക്കാണിച്ചുകൊണ്ട്.

സാധകന്മാരുടെ നിലയെ അവരുടെ ഡയറി പരിശോധിച്ച് തിട്ടപ്പെടുത്തി ഓരോരുത്തർക്കും ആവശ്യാനുസരണം വേണ്ട നിർദ്ദേശങ്ങൾ അയച്ചുകൊടുക്കുന്ന കാര്യത്തിലും സ്വാമിജി അനിതരസാധാരണമായ ജാഗരൂകത പ്രകടിപ്പിച്ചിരുന്നു. ആത്മാർത്ഥമായ ശ്രദ്ധയോടെ സാധന ചെയ്യുന്നവരെ എന്തു ചെയ്തും സ്വാമിജി സഹായിച്ചിരുന്നു.

ആശ്രമത്തിൽ സാധനയ്ക്കെന്നും പറഞ്ഞുവരുന്നവരിൽ നിന്നു് ശ്രദ്ധയുള്ളവരെ അവരറിയാതെ തിരിഞ്ഞുപിടി ക്കുന്ന സ്വഭാവം സ്വാമിജിക്കുണ്ടായിരുന്നു. രാവിലെ മൂന്നു മണിക്കു് സാധകന്മാർ താമസിക്കുന്ന കുടിയാകളുടെ ഉമ്മ റത്തുക്കൂടി ചുററിനടന്നു് ആരൊക്കെ സാധന ചെയ്യുന്നു ണ്ടെന്നും മററും പരിശോധിച്ചിരുന്നു. നേരത്തേ എഴുന്നേററു് ബ്രാഹ്മമുഹൂർത്തത്തിൽതന്നെ സാധനയിൽ മുഴുകുന്നവരെ സ്വാമിജിക്കു് വലിയ ഇഷ്ടമായിരുന്നു. അവരെ അങ്ങേ യററം എന്തു ചെയ്തും പ്രോത്സാഹിപ്പിക്കുക എന്നതു് അദ്ദേ ഹത്തിൻെറ വിനോദമായിരുന്നു. ചിലപ്പോഠം അദ്ദേഹം തന്നെ അവക്കു് വേണ്ട സാധനങ്ങഠം അവരുടെ പക്കൽ രഹസ്യമായി കൊണ്ടെത്തിച്ചിരുന്നു. ധ്യാനം കഴിഞ്ഞു് കണ്ണുതുറന്നു നോക്കുമ്പോഠം ചിലരുടെ മുമ്പിൽ ചൂടുപാലു്, വേറെ ചിലരുടെ മുമ്പിൽ മധുരഫലങ്ങഠം, മററുചിലരുടെ മുമ്പിൽ ചൂടുചായ, കാപ്പി മുതലായവ പ്രത്യക്ഷപ്പെട്ടു കൊണ്ടിരുന്നു. അതുപോലെതന്നെ തണുപ്പുകാലമാണെ ങ്കിൽഎഴുന്നേററാലുടൻ കുളിക്കാൻതക്കവണ്ണം ചൂടുള്ളവെള്ളം കൊണ്ടുവന്നു് കൊടുക്കാനും ഏർപ്പാടു് ചെയ്യുമായിരുന്നു. സാധന വേണ്ടവണ്ണം ചെയ്യാത്തവരെ തൻെറ പ്രേരക ശക്തിയും ആജ്ഞാശക്തിയും ഉപയോഗിച്ചു് സാധനോ ത്സുകരാക്കാനും യത്നിച്ചിരുന്നു. സാധകന്മാക്കു് അവരുടെ അച്ഛനേയും അമ്മയേയും ഒന്നിച്ചു് ഒരേ രൂപത്തിൽ സ്വാമിജിതൃപ്പാദങ്ങളിൽ കാണാമായിരുന്നു. കൊച്ചുകുട്ടി കളും സ്വാമിജിയെ അങ്ങേയററം ഇഷ്ടപ്പെട്ടിരുന്നു. അവ രുടെ ഹിതത്തിനൊത്ത സ്വീകരണം ശിവാനന്ദാശ്രമ ത്തിൽ ലഭിച്ചിരുന്നുവെന്നതാണതിനു് കാരണം. സ്വാമി ജിയുടെ പക്കൽ കൊച്ചുകുട്ടികഠംക്കു് കൊടുക്കുവാനായി മിഠായികളും ചോക്കലേററുകളും എപ്പോഴും കാണുമായി രുന്നു.

ശിവാനന്ദാശ്രമത്തിൽചെന്നു് സ്വാമിജിയെ ശരണം പ്രാപിച്ചവർക്കാർക്കും അഭയം കിട്ടാതിരുന്നിട്ടില്ല. ശരണാഗതൻ ഏതു തരക്കാരനായാലും സ്വാമിജി പുറംതള്ളുകയില്ലായിരുന്നു. മനുഷ്യജന്മത്തിന്റെ മാഹാത്മ്യം സ്വയം അറിഞ്ഞിട്ടുള്ള മഹാത്മാവിനു് ആരേയും വെറുക്കാനാവില്ലല്ലോ. നന്മതിന്മകൾ സാപേക്ഷകങ്ങളാണെന്നും സാപേക്ഷകത്വം അജ്ഞാനദൃഷ്ടിയിൽ മാത്രമുള്ളതാണെന്നും ആ മഹാത്മാവിനു് എപ്പോഴും ബോധമുണ്ടു്. അന്യരുടെ കുററം കണ്ടുകൊണ്ടിരിക്കുന്നവർക്കു് അതിനേ സമയം കാണു. സാധകനു് ദോഷദൃഷ്ടി കടുത്ത പ്രതിബന്ധമാണു്. ലോകത്തിൽ ഉള്ളതെല്ലാം ലോകത്തിനുവേണ്ടതാണു്. ലോകത്തെ അതിവർത്തിക്കാനുദ്യമിക്കുന്നവർ അതിലൊന്നും ശ്രദ്ധ ചെലുത്തിക്കൂടാത്തതാണു്. അതിൽ എല്ലാം ശ്രദ്ധിക്കുന്നവർ ലോകത്തിന്റെ കുരുക്കിൽപ്പെട്ടുകിടക്കുകയേ നിവൃത്തിയുള്ളു. മനുഷ്യനെ സേവിക്കാനും സ്നേഹിക്കാനും അറിയാൻ പാടില്ലാത്തവരാണു് അവനെ ദ്രോഹിക്കാനും പഴിക്കാനും മുതിരുന്നതു്. അതുകൊണ്ടാണു് സ്വാമിജി ആദ്യം സാധകന്മാരെ സേവന പ്രവർത്തനങ്ങളോടു് ബന്ധിപ്പിച്ചു് സേവനത്തെ തന്നെ സാധനയാക്കിത്തീർക്കാൻ യത്നിച്ചിട്ടുള്ളതു്. പൂർവ്വാശ്രമത്തിൽ ഇംഗ്ലീഷു ചികിത്സാ മുറയിലെ ഒരു ഡോക്ടറായിരുന്ന അദ്ദേഹം സംന്യാസശേഷം എല്ലാ മുറകളിലേയും ഡോക്ടറായിട്ടാണു് വർത്തിച്ചതു്. ക്ഷുത് വ്യാധിക്കു് ഭക്ഷണ സമൃദ്ധമായ അന്നക്ഷേത്രവും, ശരീര വ്യാധികൾക്കു് ആയുർവേദ, അലോപ്പതി, ഹോമിയോപ്പതി ചികിത്സാകേന്ദ്രങ്ങളും ചിത്തവ്യാധികൾക്കു് യോഗവേദാന്തകേന്ദ്രവും ആശ്രമത്തിൽ തന്നെ അദ്ദേഹം സ്ഥാപിച്ചു. ആതുരസേവനം മനസ്സിനെ അലിയിച്ചു് അഴുക്കു നീക്കി സ്നേഹസമൃദ്ധമാക്കും. അതുകൊണ്ടു് സേവിക്കാൻ സന്നദ്ധരായാൽ ഹൃദയത്തെ സ്നേഹംകൊണ്ടു് നിറയ്ക്കാം. സ്നേഹസമ്പുഷ്ടമായ ഹൃദയംകൊണ്ടേ സ്നേഹസ്വരൂപനെ സാക്ഷാത്ക്കരിക്കാനാവു.

സാധകന്മാരിൽചിലർ പ്രാരബ്ധാവേഗത്താൽ വഴി തെററി ചില ദുർനടപടികൾക്കു് ഇരയാകാറുണ്ടു്. അവരുടെ കാര്യം ആരെങ്കിലുംചെന്നു് സ്വാമിജിയെ അറിയിക്കുകയാണെങ്കിൽ അദ്ദേഹം അതെല്ലാം അക്ഷോഭ്യനായി ശ്രവിച്ചിട്ടു് തൻെറ ദിവ്യചികിത്സമാത്രം പ്രതിവിധിയായി പ്രയോഗിച്ചിരുന്നു. കുററവാളികളെ ശിക്ഷിക്കാതെ ശിക്ഷിക്കുന്ന സമ്പ്രദായമാണു് അദ്ദേഹം കൈകൊണ്ടിരുന്നതു്. ''തെററിനെ വിശകലനം ചെയ്തു് അവരെ മനസ്സിലാക്കും..'' അങ്ങനെയും സംഭവിക്കാം. മൃഗമായി ജീവിച്ചിരുന്നകാലത്തെ വാസനകൾ മനുഷ്യനിൽ ധാരാളമുണ്ടു്. അതിനു് വിധേയമായാൽ ഇങ്ങനെയൊക്കെ സംഭവിക്കാം, അവയുടെ പിടിയിൽനിന്നു് വിടുതി കിട്ടണമെങ്കിൽ മുടങ്ങാതെ ശ്രദ്ധയോടെ ഈശ്വരനാമം ജപിച്ചുകൊണ്ടിരുന്നാൽമതി. അനുചിതമായ വിചാരം ചിത്തത്തിൽ കടന്നുകൂടിയാൽ നാമം ജപംകൊണ്ടു് അതിനെ അകററാൻ കഴിയും. ഗംഗയിൽ ദിവസവും ഒരു നേരമെങ്കിലും കുളിക്കുക. ഗംഗാതീർത്ഥം സേവിക്കുക. കുളികൊണ്ടും തീർത്ഥസേവകൊണ്ടും നാമജപംകൊണ്ടും ബാഹ്യാഭ്യന്തരശുദ്ധി കൈവരുന്നുവെന്നു ഭാവിക്കുക. അങ്ങനെ ആയാൽ ഭഗവാൻ ദുർവാസനകളെ അടക്കാനുള്ള കഴിവു് തരും. അപഥസഞ്ചാരത്തിനു് തുനിയുന്ന നിമിഷം സ്വാമിജിയെ ഓർക്കാൻ കഴിഞ്ഞിരുന്ന സാധകനെ അതിൽനിന്നും പിൻതിരിപ്പിച്ചു് അതിശയകരമായ വിധത്തിൽ രക്ഷിച്ചിട്ടുള്ള സംഭവവുമുണ്ടായിട്ടുണ്ടു്. ഗുരുകൃപയുടെ മാഹാത്മ്യം അനുഭവിച്ചുതന്നെ അറിയണം.

സംന്യാസദീക്ഷകൊടുക്കുന്ന കാര്യത്തിലും സ്വാമിജിയുടെ പോക്കു് പ്രത്യേകമായിരുന്നു. ചിലർക്കു് അതു് ചോദിക്കേണ്ട താമസം മാത്രം. മററുചിലർക്കു് എത്ര ചോദിച്ചാലും അത്രവേഗം കൊടുത്തിരുന്നില്ലതാനും.

ഗുരുപൂർണ്ണിമാ ദിവസങ്ങളിലും ശിവരാത്രി ദിവസങ്ങളിലും ധാരാളംപേക്ക് സംന്യാസദീക്ഷ കൊടുക്കാറുണ്ടായിരുന്നു. സ്വാമിജി സംന്യാസഷോപ്പ് തുറന്നിരിക്കുകയാണെന്നു വരെ ചിലരതുകൊണ്ടു് പരിഹാസമായി പറഞ്ഞിട്ടുണ്ടു്. അതിനുള്ള സ്വാമിജിയുടെ സമാധാനം ശ്രദ്ധേയമാണു്:

'' സംന്യസിക്കണമെന്നുതോന്നുന്നവരെ ആ തോന്നൽ കെട്ടുപോകുന്നതിനു് മുമ്പേ സംന്യസിപ്പിച്ചിരിക്കണം. കുറച്ചു കഴിഞ്ഞു് ആ തോന്നൽ അവരെ വിട്ടുപോയെന്നു വരാം. സംന്യസിച്ചു കഴിഞ്ഞാൽ സംന്യാസദീക്ഷതന്നെ അവരിൽ പ്രവർത്തിച്ചു പ്രവർത്തിച്ചു രക്ഷിച്ചു കൊള്ളും. സംന്യസിക്കണമെന്നു് തോന്നലുള്ളപ്പോ‍ാഠ സംന്യസിച്ചാൽ അതുകൊണ്ടു് ജീവിതം ആകെ നിയന്ത്രിക്കപ്പെടും. ഈ നിയന്ത്രണം കുറച്ചുദിവസത്തേക്കെങ്കിലും ശക്തിയായി നിലനില്ക്കാനിടയുള്ളതുകൊണ്ടു് അതു് അതിനേർത്തായ നല്ല സംസ്കാരത്തേയും ദൃഢമൂലമാക്കിയെന്നുവരാം. കുറച്ചു കാലം ആത്മനിയന്ത്രണത്തോടു് ജീവിക്കാനൊരുമ്പെട്ടവൻ കാലപ്പിഴകൊണ്ടു് എന്തെങ്കിലും തെറ്റു് ചെയ്യുകയാണെങ്കിൽ അതിൽ പശ്ചാത്തപിക്കാതിരിക്കുകയില്ല. പശ്ചാത്താപം നല്ല സംസ്കാരത്തെ ഉണർത്തി പാപവാസനകളെ നശിപ്പിക്കും. സംന്യസിച്ചതിനുശേഷം കുറച്ചുകാലം ഈ ആശ്രമത്തിൽ താമസിച്ചുകൊണ്ടു് ഗംഗാസ്നാനവും, ജപവും സത്സംഗവും നടത്താൻ സാധിക്കുന്നവർക്കു് അതുകൊണ്ടുണ്ടാവുന്ന സംസ്കാരം ഈ ജന്മത്തിലല്ലെങ്കിൽ അടുത്ത ജന്മത്തിലെങ്കിലും ഒരു നല്ല ജീവിതത്തിനും ലക്ഷ്യസാക്ഷാത്ക്കാരത്തിനും കാരണമായി ഭവിക്കും.

ആശ്രമത്തിൽ ആരുചെന്നാലും അവരെ യഥോചിതം സ്വീകരിച്ചു് സൽക്കരിക്കുന്ന കാര്യത്തിൽ സ്വാമിജി അതീവ ശ്രദ്ധ പ്രകടിപ്പിച്ചിരുന്നു. 'ഭിക്ഷാംദേഹി'കരം

തൊട്ട് ഭരണാധിപന്മാർവരെയുള്ള ആളുകൾ സന്ദർശകരുടെ കൂട്ടത്തിൽ ഉൾപ്പെട്ടിരുന്നു. ജിജ്ഞാസുക്കളും ആർത്തന്മാരുമാണ് കൂടുതൽ സ്വാമിജിയെ സന്ദർശിച്ചുകൊണ്ടിരുന്നത്. സാധകന്മാരെക്കാൾ കൂടുതലായി അന്യസന്ദർശകരെ സ്വാമിജി പരിഗണിക്കുന്നുവെന്ന് ചിലർ അദ്ദേഹത്തോട് നേരിട്ട് അവലാതിപ്പെട്ടിട്ടുണ്ട്. അതിന് സ്വാമിജിയിൽനിന്നുണ്ടായ പ്രതികരണം എന്തെന്ന് ആശ്രമവാസികളായ ഏവരും അറിഞ്ഞിരിക്കേണ്ടതാണ്. സ്വാമിജി ശാന്തമായി മറുപടിപറഞ്ഞു. ''സന്ദർശകരിൽപണക്കാരും പണമില്ലാത്തവരും കാണും. പണക്കാർ രജോഗുണാധിക്യമുള്ളവരാണ്. അഹങ്കാരവും അഭിമാനവും അവരിൽ തഴച്ചുനില്ക്കും. അവരെ ബഹുമാനിക്കുന്നിടത്തേ അവർ പോകാറുള്ളൂ. സമ്പന്നരായ ഗൃഹസ്ഥാശ്രമികളാണ് എന്നും സമുദായത്തെ നിയന്ത്രിക്കുന്നത്. അവരിൽക്കൂടി വേണം സമുദായോദ്ധാരണപ്രവർത്തനങ്ങൾ മുന്നേറാൻ. അവർ നല്ലവരായാൽ സമുദായവും നന്നാവും. അവർ നന്നാവണമെങ്കിൽ അവർക്ക് സത്സംഗത്തിന് അവസരം ഉണ്ടാകണം. പണക്കാർക്ക് മററുള്ളവരെ അപേക്ഷിച്ച് സത്സംഗത്തിനുള്ള അവസരം വളരെ ദുർലഭമാണ്. അതിന് കാരണം അവർ സത്തുക്കളെ അന്വേഷിച്ചുപോകാറില്ല. സത്തുക്കൾ അങ്ങനെ അവരുടെ വീടുകളിലും പോവുക സാധാരണമല്ല. പിന്നെ ഇതുപോലെയുള്ള ആശ്രമസങ്കേതങ്ങൾ മുഖേന വേണം സത്സംഗത്തിൻെറ മഹത്വം അവർക്ക് മനസ്സിലാക്കിക്കൊടുക്കാൻ.അവരെ നാംആദരിക്കുന്നില്ലെങ്കിൽഅവർ വീണ്ടും ഇവിടെ വരാനോ അവർക്ക് സത്സംഗത്തിനുള്ള അവസരം ലഭിക്കാനോ പോകുന്നില്ല. ഇവിടെ കൂടക്കൂടെ വന്നാൽ കാലംകൊണ്ട് അവർ നന്നാവും. ജീവിതലക്ഷ്യം എന്തെന്ന് അവരെ ബോദ്ധ്യപ്പെടുത്തേണ്ട ചുമതലയും ഒരു

ആദ്ധ്യാത്മികസ്ഥാപനമെന്ന നിലയ്ക്കു് ഈ ആശ്രമത്തിനുണ്ടു്. ആശ്രമനടത്തിപ്പിലേക്കുള്ള സമ്പത്തു് സദാചാരനിഷ്ഠയുള്ള സമ്പന്നരിൽനിന്നാണു് വന്നുചേരേണ്ടതു്. ആശ്രമപ്രവർത്തനം നല്ലതാണെന്നു് തോന്നിയാൽ അവർ സ്വയമേവ പിന്നെ ഇതിൻെറ നിലനില്പിനുവേണ്ടി സർവ്വവിധ സഹായസഹകരണങ്ങളോടെ യത്നിച്ചുകൊള്ളും, നല്ല സ്ഥാപനങ്ങൾക്കു് നല്ലയാളുകളുടെ ആനുകൂല്യമാണു് ഒടുങ്ങാത്ത ബാങ്കുനിക്ഷേപം. അതുകൊണ്ടു് പണക്കാരായ സന്ദർശകരെ സ്വീകരിക്കുന്നതും ആദരിക്കുന്നതും അവരുടെ പണത്തെ ഉന്നംവെച്ചുകൊണ്ടല്ല. പിന്നെയോ അവരുടെ ആദ്ധ്യാത്മിക ഉന്നതിയെ ലാക്കാക്കികൊണ്ടു് മാത്രമാണു്; അവരെ സേവിച്ചു്, സ്നേഹിച്ചു് അവരിലെ ദിവ്യത്വത്തെ ഉണർത്താനുള്ള ശ്രമമാണു് അവരോടു് കാണിക്കുന്ന പ്രത്യേകതകൾ. നിങ്ങളെല്ലാം ആശ്രമവാസികളായ സാധകന്മാരാണു്. നിങ്ങൾ ജീവിതലക്ഷ്യമെന്താണെന്നു് ബോധിച്ചിട്ടുള്ളവരല്ലേ? അഹങ്കാരവും അഭിമാനവുമെല്ലാം ലക്ഷ്യപ്രാപ്തിക്കു് തടസ്സമാണെന്നു് നിങ്ങൾ അറിയുകയില്ലേ? ഇനിയും നിങ്ങളെ ആരെങ്കിലും അവഗണിക്കുകയോ അപമാനിക്കുകയോ ചെയ്താൽതന്നെയും അതിലൊന്നും പരിഭവിച്ചുപോകരുതു്. അങ്ങനെയായാൽ സർവ്വദുഃഖകാരിയായ അഹങ്കാരത്തെ അടിമപ്പെടുത്തി സാധനയിൽ പുരോഗമിക്കാനാവില്ല. നിങ്ങളെ ഞാൻ സ്വീകരിക്കുന്നതും സൽക്കരിക്കുന്നതും സാധനാമണ്ഡലത്തിൽവെച്ചാണു്. ഞാൻ ഉപദേശിച്ചിട്ടുള്ള സാധനാമാർഗ്ഗത്തിൽക്കൂടി ശ്രദ്ധാഭക്തി വിശ്വാസങ്ങളോടെ മുന്നോട്ടുനീങ്ങുക, അപ്പോൾ നിങ്ങൾക്കു് എല്ലാതരത്തിലുള്ള സംശയങ്ങളിൽനിന്നും നിവൃത്തിയുണ്ടാകും.''

സാധകന്മാരിലെ പ്രത്യേക കഴിവുകളെ കണ്ടറിഞ്ഞു് അവയെ സാധനയ്ക്കു് സഹായമാകുന്ന വിധത്തിൽ പരി

പോഷിപ്പിക്കുന്ന കാര്യത്തിലും സ്വാമിജി അതീവ തല്പരനായിരുന്നു. ഭജന നടത്താൻ കഴിവുള്ളവരെ ഭജനയിൽക്കൂടിയും, എഴുതാൻ കഴിവുള്ളവരെ ലേഖനങ്ങളിൽക്കൂടിയും, പ്രഭാഷണത്തിനു്വാസനയുള്ളവരെ അതിൽക്കൂടിയും, ആതുരസേവാശുശ്രൂഷാദികളിൽ താല്പര്യമുള്ളവരെ സേവനപ്രവർത്തനങ്ങളിൽക്കൂടിയുമെല്ലാം അദ്ദേഹം പ്രോത്സാഹിപ്പിക്കുക പതിവായിരുന്നു. സദ്വാസനകൾ സ്വാമിജിയുടെ പ്രോത്സാഹനങ്ങളിൽക്കൂടി വളരെ വേഗം വളർന്നിട്ടുണ്ടെന്നു് അനുഭവസ്ഥർക്കറിയാം. സദ്വാസനകൾ ആരിലെങ്കിലും വികസിക്കുന്നതു് കണ്ടാൽ അതിനൊത്ത ആദ്ധ്യാത്മിക ബിരുദം അവർക്കു് നല്കി അവരെ അദ്ദേഹം അനുമോദിച്ചിരുന്നു. ഇന്നു് അദ്ദേഹത്തിൻെറ ശിഷ്യരായി ആദ്ധ്യാത്മിക രംഗത്തു് ശോഭിക്കുന്നവർക്കെല്ലാം തന്നെയും അങ്ങനെ ഏതെങ്കിലും ഒരു ബിരുദം അദ്ദേഹം എന്നെങ്കിലും കൊടുത്തിരിക്കണം. നമ്മുടെ വന്ദ്യസ്വാമി ജ്ഞാനാനന്ദ തിരുവടികൾക്കു് അദ്ദേഹം കൊടുത്തിരുന്ന ബിരുദം ''ഭാഗവതപ്രവീണ'' എന്നുള്ളതാണെന്നു് അറിയുമ്പോൾ അദ്ദേഹത്തിൻെറ ദിവ്യദൃഷ്ടി എത്രമാത്രം ശരിയായിരുന്നുവെന്നു് മനസ്സിലാവും. ജ്ഞാനിയുടെ ആഴവും, ഭക്തൻെറ വിശാലതയും, യോഗിയുടെ രമ്യതയും, കർമ്മയോഗിയുടെ കുശലതയും ഒന്നിച്ചു് രൂപം പൂണ്ടതായിരുന്നു ശ്രീമദ് ശിവാനന്ദസരസ്വതിസ്വാമികൾ. ബ്രഹ്മനിഷ്ഠനായ അവിടുന്നു് ഒരു ഉത്തമാചാര്യനായിരുന്നു. താൻ സ്വജീവിതത്തിൽ തത്വങ്ങളെ പകർത്തിക്കാണിച്ചുകൊണ്ടാണു് തത്വോപദേശം നടത്തിക്കൊണ്ടിരുന്നതു്. അങ്ങനെവേണം ഒരാചാര്യൻ ജീവിക്കേണ്ടതെന്നു് അദ്ദേഹം ഭാവിതലമുറയ്ക്കു് മാർഗ്ഗനിർദ്ദേശം ചെയ്യുകയായിരുന്നിരിക്കണം. ശാരീരികവും, മാനസികവും, ആദ്ധ്യാത്മികവുമായ ഏതു പ്രശ്നത്തിനും അദ്ദേഹത്തെ സമീപിക്കുന്നവർക്കുതക്ക സമാധാനം

കിട്ടികൊണ്ടിരുന്നു. അങ്ങനെ ലോകകല്യാണത്തിനു് വേണ്ടി അദ്ദേഹം ഋഷീകേശം കേന്ദ്രമാക്കി നാല്പതുകൊല്ലം ദിവ്യജീവിതം നയിച്ചു. ഈ നൂററാണ്ടിൽ ഋഷീകേശത്തിൽ പ്രകാശിച്ച ഏററവും വലിയ ആദ്ധ്യാത്മിക ജ്യോതിസ്സായിരുന്നു സ്വാമിജി തിരുവടികൾ. വേദാന്ത കേസരിയായിരുന്ന ശ്രീമത് തപോവനസ്വാമികളും ഭക്ത ശിരോമണിയായിരുന്ന ശ്രീമത് പുരുഷോത്തമാനന്ദസ്വാമികളും ഇദ്ദേഹത്തിൻെറ സമകാലീനന്മാരും ഏതാണ്ടു് ഒരേ കാലയളവിൽ തന്നെ ഹിമാലയത്തിൽ എത്തി ദിവ്യജീവിതം നയിച്ചിട്ടുള്ള മഹാത്മാക്കളുമായിരുന്നു. ഇവരെല്ലാം തങ്ങളുടെ പൂർവ്വാശ്രമത്തിൽ ആചാര്യന്മാരുടെ നാടായ ദക്ഷിണേന്ത്യയിൽ ജനിച്ചവരായിരുന്നു.

സ്വാമിജിയുടെ ഉപദേശങ്ങൾ സുലളിതവും സൂത്രപ്രായവും ഹൃദയസ്പൃക്കുമായിരുന്നു. സ്വാനുഭവങ്ങളെ സാധകന്മാരുടെ നന്മക്കുവേണ്ടി ഉദ്ധരിക്കുക മാത്രമാണു് അദ്ദേഹം തൻെറ ഉപദേശങ്ങളിൽക്കൂടി ചെയ്തിരുന്നതു്. അതുകൊണ്ടാണു് അവയ്ക്കു് ലാളിത്യവും ഹൃദയാകർഷതയും ഇത്രക്കുണ്ടാവാൻ കാരണം. ഈശ്വരസാക്ഷാത്ക്കാരം നേടിയിട്ടുള്ള മഹാത്മാക്കൾ എപ്പോഴും ഈശ്വരനിലേക്കു ഉണർന്നിരിക്കുന്നവരാകയാൽ അവരുടെ ഏതു പ്രവൃത്തിയും പരോപകാരപ്രദമായിരിക്കുമെന്നു് പറയേണ്ടല്ലോ. ഈശ്വരനോടുചേർന്നു വർത്തിക്കുന്ന അവർ സാധാരണക്കാരെ ക്കൂടി ആ ബന്ധത്തിലേക്കു് അടുപ്പിച്ചുകൊണ്ടുവരാനാണു് ശ്രമിക്കുക.

സ്വാമിജി തിരുവടികളുടെ സാധനാകാലത്തെ ദിനചര്യയെ മുൻനിർത്തിയാണു് അദ്ദേഹം 'ആദ്ധ്യാത്മികഡയറി' ലോകഹിതത്തിനുവേണ്ടി ആവിഷ്ക്കരിച്ചിട്ടുള്ളതു്. ആ ഡയറി മുടങ്ങാതെ കുറച്ചു കാലമെങ്കിലും എഴുതാൻ സാധിച്ചിട്ടുള്ളവർക്കു് അതിൻെറ സൂക്ഷ്മനിയന്ത്രണശക്തി എന്തെന്നു് മനസ്സിലായിട്ടുണ്ടു്. അങ്ങനെചെയ്യാത്തവരോടു്

അതു് എഴുതിത്തന്നെ അതിൻെറ വിലയറിയണമെന്നു് പറയുകയേ നിർവ്വാഹമുള്ളു. ലിഖിതജപസമ്പ്രദായത്തെ ഒരു സാധനാമാർഗ്ഗമാക്കി അതിനു് പ്രചുരപ്രചാരം കൊടുക്കാനും മുൻകൈയെടുത്തു പ്രവർത്തിച്ചതും സ്വാമിജിതന്നെ. സ്പർശനമാത്രംകൊണ്ടുതന്നെ സാധാരണക്കാർ തണുത്തു കോച്ചി ചുരുണ്ടുപോകുന്ന ഗംഗാജലത്തിൽ കഴുത്തോളം മുങ്ങിനിന്നായിരുന്നു സ്വാമിജി തൻെറ ജപയോഗസാധന അനുഷ്ഠിച്ചിട്ടുള്ളതു്.

സ്വാമിജിയുടെ ആദ്ധ്യാത്മിക ദൌത്യം എന്തായിരുന്നുവെന്നു് അദ്ദേഹത്തിൻെറ ഭാഷയിൽക്കൂടെ തന്നെ നോക്കാം. ''ആദ്ധ്യാത്മികതയെ പുലർത്തി സാർവ്വലൗകിക സൗഹൃദവും സമാധാനവും പുലർത്താൻവേണ്ടിയാണു് ഞാൻ മെഡിക്കൽ മിഷനുകൾ സംഘടിപ്പിക്കുക. സാന്മാർഗ്ഗിക പ്രവർത്തനങ്ങൾ സംഘടിപ്പിക്കുന്നതു് സാർവ്വലൌകിക സഹവർത്തിത്വത്തേയും മാനവ ഐക്യത്തേയും ഉത്ബോധിപ്പിക്കാനും പ്രചരിപ്പിക്കാനുമാണു്. ഇതു് ലോകസമാധാനത്തേയും വദ്ധിപ്പിക്കും. ഇനിയും വരാൻ പോകുന്നതു് സാംസ്കാരികാധിപത്യമാണു്. ധർമ്മത്തിൽക്കൂടിയുള്ള സത്യത്തിൻെറ വിജയമാണു് ആ സാംസ്കാരികാധിപത്യം.

പട്ടാളശക്തിയിൽ കൂടിയും നിഷ്ഠൂരതയിൽ കൂടിയുമുള്ള ആധിപത്യത്തിൽ ഞാൻ, വിശ്വസിക്കുന്നില്ല; ഞാൻ സാംസ്കാരിക വാഴ്ചയിലാണു് വിശ്വസിക്കുന്നതു്. ഭൂമിശാസ്ത്രപരമോ രാഷ്ട്രീയപരമോ ആയ പരിഗണനകൾ ഒന്നും ഇല്ലാത്ത ആദ്ധ്യാത്മിക സാമ്രാജ്യം സ്ഥാപിച്ചു് സ്നേഹംകൊണ്ടു് ജനഹൃദയങ്ങളെ ജയിക്കണം, കീഴടക്കണം.

''ദിവ്യജീവനസംഘടനയും, ദിവ്യജീവനസമ്മേളനങ്ങളും അത്ഭുതകരമാംവണ്ണം സാർവ്വലൌകിക സൗഹൃദത്തേയും ലോകസമാധാനത്തേയും പരമാത്മതത്ത്വത്തേയും

ജനഹൃദയങ്ങളിൽ ഉറപ്പിക്കാൻ പ്രവർത്തിച്ചുകൊണ്ടിരിക്കുകയാണ്. എൻെറ ജോലി മതബോധത്തെ അതായത് മനുഷ്യൻെറ ദിവ്യത്വത്തെ ജനഹൃദയങ്ങളിൽ ഉയർത്തിച്ചു കാട്ടുക എന്നുള്ളതാണ്. ഞാൻ എൻെറ പുസ്തകങ്ങളിലും ലേഖനങ്ങളിലും ബഹിർമുഖഗാമികളായ ഇന്ദ്രിയങ്ങളെ അടക്കുന്ന കാര്യത്തേയും മനസ്സിനെ നിയന്ത്രിക്കുന്നതിനേയും ഹൃദയത്തെ ശുദ്ധമാക്കുന്നതിനേയും, ആന്തരീകസമാധാനത്തേയും ശക്തിയേയുമെല്ലാം ആർജ്ജിക്കുന്ന കാര്യത്തേയുമൊക്കെ ഉറപ്പിച്ചു പ്രതിപാദിക്കാറുണ്ട്.''

''ഞാൻ മനുഷ്യനു് നേർവഴി കാട്ടിക്കൊടുക്കാനാണ് ഈ കാലത്തു് പ്രത്യക്ഷപ്പെട്ടിട്ടുള്ളതു്. ആ വഴി ജീവിതത്തെ ലളിതമാക്കുക, ഹൃദയത്തെ ശുദ്ധമാക്കുക, അഹങ്കാരത്തെയും അഹംഭാവത്തേയും നശിപ്പിക്കുക, വിശ്വപ്രേമത്തെ വളർത്തുക, ആത്മനിയന്ത്രണം പാലിക്കുക, എല്ലാവരേയും കഴിവിനൊത്തു സേവിക്കാനും സ്നേഹിക്കാനും ഒരുമ്പെടുക, ശ്രവണമനനനിദിധ്യാസങ്ങൾ അഭ്യസിക്കുക, 'ഞാൻ' ആരെന്നു് അന്വേഷിച്ചറിയുക, അനന്തത്തിൽ ജീവിക്കുക എന്നിവ ഉൾക്കൊണ്ടതാണു.''

ഭൗതികജ്ഞാനം നേടുന്നതു് മാനവസേവനത്തിനായിരിക്കണം. മാനവസേവ മാധവസേവയായി ഉയരുമ്പോൾ സേവകൻ ഭക്തനായി മാറുന്നു. ഭക്തിയാവട്ടെ മനസ്സിനെ ശുദ്ധമാക്കി വിവേകവൈരാഗ്യങ്ങളെ ഉറപ്പിച്ച് ആത്മജ്ഞാനത്തെ പ്രകാശിപ്പിക്കുന്നു. ആത്മജ്ഞാനിയിൽ അനന്തമായ സേവനശക്തി വികസിക്കുന്നു. അപ്രകാരമായിത്തീർന്ന മഹാത്മാവു് ഉറങ്ങാതെ സദാസർവ്വഥാലോകസംഗ്രഹ പ്രവൃത്തി ചെയ്തുകൊണ്ടിരിക്കും. ഇതായിരുന്നു ശിവാനന്ദ സരസ്വതി സ്വാമികളുടെ ചരിത്രവും.

''ആശ്രമത്തിൽ സാധനക്കായി വരുന്നവർ എത്ര മോശക്കാരായാലും അവരെ എനിക്കു് നിഷേധിക്കാനാവില്ല. അവക്ക്് നന്നാകാനും വളരാനും, നല്ല സന്തോഷമുള്ളവരാകാനും ഇവിടെ ഒരു അവസരമെങ്കിലും ലഭിക്കട്ടെ. അതിനു് ഇവിടെ താമസിച്ചുകൊണ്ടു് അവരൊന്നു പരിശ്രമിച്ചുനോക്കട്ടെ'' ആശ്രമത്തിൽ വന്നുകൊണ്ടിരുന്ന സാധികവർഗ്ഗത്തോടു് സ്വാമിജിക്കു് ഈ മനോഭാവമാണു് ഉണ്ടായിരുന്നതു്. അതുകൊണ്ടു് ആശ്രമത്തിൽ സഹകരണ മനോഭാവവും സമാധാനവും പാലിക്കാൻ കഠിനാദ്ധ്വാനം തന്നെ അദ്ദേഹത്തിനു് ചെയ്യേണ്ടിവന്നിരുന്നു. ആശ്രമത്തിൽ എല്ലാത്തരക്കാരും ഉണ്ടായിരുന്നല്ലോ. നാമജപവും പാരായണവും, പൂജയും മാത്രമുള്ള ആശ്രമങ്ങളിൽപ്പോലും അഹന്തയും അസൂയയും ശണ്ഠയും കുറവല്ല. പലേലോക സംഗ്രഹപ്രവൃത്തിയിൽപ്പെട്ടിരുന്ന സാധകന്മാർ ഒരുമിച്ചു താമസിക്കുന്നശിവാനന്ദാശ്രമത്തിൻെറ കഥ പിന്നെ എന്തായിരുന്നിരിക്കണം? ഇതിൽ അതിശയിക്കാനൊന്നുമില്ല. സാധകന്മാരിൽ തെററിദ്ധാരണ വളരുന്നുവെന്നു കണ്ടാൽ അതിനെ നീക്കാൻവേണ്ടി എന്തു ശ്രമവും സ്വാമിജി നടത്തും. അങ്ങനെയുള്ള ശ്രമങ്ങളിൽ താൻ തെററിദ്ധരിക്കപ്പെട്ടാലും അതു് അദ്ദേഹം വകവെച്ചിരുന്നില്ല. ശിഷ്യന്മാരുടെ ഇടയിലെ ഭിന്നിപ്പു് എന്തും സഹിച്ചു് തീക്കുന്ന ഒരു പതിവായിരുന്നു അദ്ദേഹത്തിൻേറതു്. ചിലരെ ആശ്രമത്തിൽനിന്നു് അകററേണ്ടിവന്നിട്ടുള്ള അവസരങ്ങളിൽ അവരുടെ സാധനക്കു് കോട്ടം വരാത്ത രീതിയിലാണു് അകററിയിട്ടുള്ളതും. അങ്ങനെയുള്ളവർക്കു് ചെലവിനായി മാസംതോറും ആശ്രമത്തിൽനിന്നു് തന്നെ ഒരു നിശ്ചിത തുക അയച്ചുകൊടുക്കാനും ഏർപ്പാടു് ചെയ്യുമായിരുന്നു.

ദിവ്യജീവിതം എങ്ങനെ?

''എൻെറ പ്രിയ കുട്ടികളെ! ആത്മീയ സാധനയുടെ ആരംഭഘട്ടത്തിൽ പലേ ശങ്കകളുദിക്കുക വളരെ സാധാരണമാണ്. നിങ്ങൾക്ക് വളരെ നല്ല സംസ്കാരങ്ങളുണ്ട്. കുറച്ച് പ്രായോഗികമായ സാധന ചെയ്യണം. എൻെറ ആത്മീയോപദേശങ്ങൾ ഇതാ......ഇവയെ അനുസരിക്കുവാൻ ഒരു ദൃഢനിശ്ചയം ചെയ്യൂ. ദൈവത്തിലും വേദങ്ങളിലും വിശ്വാസമില്ലാത്തവരുമായി അധികം ഇടപെടരുത്. അങ്ങനെ ചെയ്താൽ മനസ്സിന് കളങ്കം തട്ടും. സത്യവും അഹിംസയും ബ്രഹ്മചര്യവും അനുഷ്ഠിക്കൂ. മധുരമായും സ്വല്പമായും സംസാരിക്കൂ. ചില മണിക്കൂർ നേരത്തേക്ക് മൗനം അനുഷ്ഠിക്കൂ. ഗീതയും രാമായണവും ഭാഗവതവും അദ്ധ്യയനം ചെയ്യൂ. ഭാരതവർഷത്തിലെ പണ്ടത്തെ ഋഷികളും തത്ത്വദർശികളും തത്ത്വത്തിൻെറ അടിസ്ഥാനസത്യങ്ങളെ ഗ്രഹിക്കുവാൻ പ്രയത്നിച്ചു. മനുഷ്യൻേറയും ജഗത്തിൻേറയും പ്രഭവം, പ്രളയം, സ്വഭാവം എന്നിവയുടെ പ്രശ്നത്തെ പരിഹരിക്കാൻ പരിശ്രമിച്ചു. അവർ അറിവിൻെറയും അസ്തിത്വത്തിൻേറയും അർത്ഥത്തേയും വിലയേയും ഗ്രഹിക്കാൻ ശ്രമിച്ചു. ജീവിതത്തിൻേറയും ജഗത്തിൻേറയും മാർഗ്ഗങ്ങളുടേയും, ജീവാത്മാവും അദൃശ്യമായ പരമാത്മാവും തമ്മിലുള്ള സംബന്ധത്തിൻേറയും പ്രശ്നങ്ങളെ പരിഹരിക്കാൻ അവർ പരിശ്രമിച്ചു. ശരിയായ ജീവിതം, തപസ്സ്, ആത്മപരിശോധന ആത്മവിശകലനം, ആത്മവിചാരം, പവിത്രമായ ആന്തരാത്മാവിനെ ധ്യാനിക്കൽ എന്നിവ അഭ്യസിച്ചു. ആത്മസാക്ഷാത്കാരം അടഞ്ഞു. അവരുടെ അഗാധമായ സത്യദർശനം സൂക്ഷ്മവും അപരോക്ഷവുമാണ്. പ്രഥമവും, നേരിട്ടുള്ളതും, ജ്ഞാനപരവും രഹസ്യവും ആധുനിക വിജ്ഞാനങ്ങൾക്കൊന്നും നിഷേധിക്കാൻ

കഴിയാത്തതും, സകല തത്വജ്ഞാനങ്ങളും തങ്ങളുടെ പ്രയത്നങ്ങളുടെ അന്ത്യപ്രാപ്യസ്ഥാനമായി പ്രസ്താവിക്കുന്നതുമായ അവരുടെ ആന്തരാനുഭവങ്ങൾ അടങ്ങിയതാണ് ഉപനിഷത്തുക്കൾ. എല്ലാ ഉപനിഷത്തുക്കളുടേയും സാരമാണ് ഭഗവദ്ഗീത. നിങ്ങൾക്ക് ഉപനിഷദദ്ധ്യയനം അസാദ്ധ്യമായി തോന്നുന്നെങ്കിൽ ഭഗവത്ഗീതാദ്ധ്യയനമെങ്കിലും ചെയ്യേണ്ടതാണ്. പ്രഭാതവേളയിൽ ക്രമമായ ധ്യാനം ചെയ്യൂ. ഇങ്ങനെയാണ് നിങ്ങൾക്ക് ഒരു ദിവ്യജീവിതം നയിക്കുവാൻ സാധിക്കുന്നത്.

''മനുഷ്യവർഗ്ഗത്തിന്റെ വികസനത്തിന് ഈശ്വരഭക്തി കൂടാതെയുള്ള വെറും നീതിപരമായ പൂർണ്ണതയും സമുദായസേവനവും മാത്രം മതിയാവുന്നതല്ല. അതു് ഒരു ഭാഗമായുള്ള വളർച്ച മാത്രമേ ഉണ്ടാക്കുകയുള്ളൂ. ഒടുവിൽ ജ്ഞാനത്തിൽ പര്യവസാനിക്കുന്ന ദൈവഭക്തി കൂടാതെ മനുഷ്യൻ പൂർണ്ണനായിത്തീരുകയില്ല. ജ്ഞാനഭക്തി കർമ്മയോഗങ്ങളുടെ നിരന്തരാഭ്യാസം മൂലം ബുദ്ധിയും ഹൃദയവും കരങ്ങളും സമവളർച്ചയടയണം. ലൌകീകവസ്തുക്കൾക്ക് ഇല്ലാത്ത വിലമതിക്കുന്നതിനെ നിറുത്തൂ. വിവേകത്തേയും വൈരാഗ്യത്തേയും സമ്പാദിക്കൂ. മുക്തിക്കായിക്കൊണ്ട് ഹൃദയത്തിന്റെടിത്തട്ടിൽനിന്ന് ഈശ്വരനോടു പ്രാർത്ഥിക്കൂ. നിങ്ങൾക്ക് ശീഘ്രമായ വികസനം ലഭിക്കും.''

''വെറും ബുദ്ധിപൂർവ്വമായ സമ്മതി പോരാ. ഏതെങ്കിലുമൊരുതരത്തിലുള്ള സാധനകൂടി നിങ്ങൾ ചെയ്യണം. ആറുമാസക്കാലത്തേയ്ക്കു ചെയ്താൽക്കൂടി നിങ്ങൾക്കുതന്നെ ത്താനെ മാററം പ്രാപിച്ചതായി തോന്നുന്നതാണ്. നിങ്ങളുടെ പ്രതിദിനജീവിതത്തിൽ ഈ ഉപദേശങ്ങൾഅനുസരിച്ച് ഉണ്ടാകുന്ന വ്യത്യാസത്തെ രേഖപ്പെടുത്തൂ. ലോകത്തിലെ സകല മൂലകളിലും ഹരിനാമം മാറെറാലിക്കൊള്ളിച്ച് നിങ്ങളെല്ലാവരും യഥാർത്ഥ ഭാഗവതോത്തമന്മാരായി പ്രകാശിക്കുമാറാകട്ടെ!''

സ്വാമിജി 1963 ജൂലൈ 14-ാംനു- തന്റെഭൗതികദേഹം വിട്ടു് വിദേഹമുക്തിയടയുകയും ചെയ്തു. ഓം തത് സത്



**ശിവാനന്ദ ശതാബ്ദി സ്മാരക**

**മാതൃദേവി മന്ദിരം**

Sivananda Ashramam Palghat-9 Kerala